





Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVIII] Trivandrum, Tuesday, 12th July 1983| 21st Ashadha 1905 (Saka) [No. 28

# PART III

## Board of Revenue

FORM 'B' NOTIFICATION

No. LR (C) 5/22334/83. *3rd June* 1983.

Undrr Section 20 (2) of the T.C. Irrigation Act, 1956, it is specified that the date shown against the following Irrigation Work is the datr of provision of Irrigation facilities to the area commanded by the canals of the Major Irrigation Work of Pumba Irrigation Project of Alleppey District.

Name of work—Pamba Irrigation Projrct—L.B.C. Pandanad Branch Canal-Reach II.

Date of provision of Irrigation facilitirs—30-6-1959.

Area—85 Hrctares 774 Ares.

(Sd.)
*Secretary,*
*Board of Revenue (L.R.).*

Trivandrum.

NOTIFICATIONS

(1)

No. B1-8549/81(1). *9th June* 1983.

In rxercise of the powers conferred by subsections (i) and (ii) of section 15 of thr Kerala Weights and Measu'es (Enforcement) Act, 1958 read with notification No 17018/64/M1/RD dated 15-7-1964 of Revenur (M) Department and Government Memorandum No. 27705/M1/64 RD dated 30-10-1964 and G.O. M.S No. 1140/82/RD dated •0-12-1982 of Revenue Department publishrd as S.R.O. No. 351/83 dated 20-12-1982 in the Kerala Gazette No. 12 datrd 20-12-1982 the Controller, Weights and Measures, Korala hereby appoints the persons mentioned in column (1) of the schedule hereto attached to be Assistant Controller (W&M) to exercise the powers and dischargrs the duties conferred or imposed on them under the said Act within the area mentioned against their name in column (2) thereof from the datr of assumption of charge.

SCHEDULE

| | *Name* | *Area* | |
|---|---|---|---|
| 1 | Sri S. Parameswaran Nair | Trivandrum, Revenue District. | |
| 2 | ,, N. Sadanandan Assari | Quilon | ,, |
| 3 | ,, S. Prabhakaran Nair | Kottayam | ,, |
| 4 | ,, S. Abdul Rahim | Alleppey | ,, |
| 5 | ,, N. Krishnan Thampi | Idukki | ,, |
| 6 | ,, B. Satheesan | Ernakulam | ,, |
| 7 | ,, S. Ramachandran Pillai | Trichur | ,, |
| 8 | ,, N. Damodaran Nair | Malappuram | ,, |
| 9 | ,, K. Appukuttan Achari | Kozhikode | ,, |
| 10 | ,, G. Parameswaran | Palghat | ,, |
| 11 | ,, K. Santhosh Kumar | Wynad | ,, |
| 12 | ,, A.P.M. Mayankutty | Cannanore | ,, |

(2)

No. B1-8549/81(2). *9th June* 1983.

In exercise of the powers conferred by subsections (i) and (ii) of section 15 of the Kerala Wrights and Measures (Enforcrment) Act, 1958 read with notification No. 17018/64/M1/RD dated 5-7-1964, and Memorandum No. 27705/M1/64/RD dated 20-10-1964 of Revenue (M) Department, the Controller (W&M) Krrala hereby appoints the persons mrutioned in column (1) of the schedule hereto attachrd to be Inspector of Weights and Measures to exercise the powers and discharge the duties conferred or imposed on them under the said act, within the area mentioned against their names in column (2) thereof from the date of assumption of charge.

SCHEDULE

| | *Name* | *Area* | |
|---|---|---|---|
| | (1) | (2) | |
| 1 | Jollykutty Georgr | Trivandrum | Taluk |
| 2 | B Rajalekshmi Amma | Neyyatti kara | ,, |
| 3 | N.P. Thankamma | Chirayinkil | ,, |

| | (1) | (2) | |
|---|---|---|---|
| 4 | P.S. Chandralekha | Nedumangadu | Taluk |
| 5 | K.K. Suresh Kumar | Quilon | ,, |
| 6 | T. Ibrahimkutty | Punalur | ,, |
| 7 | V. Ramachandran Nair | Kottarakkara | ,, |
| 8 | K.K. Purushothaman | Pathanamthitta | ,, |
| 9 | K.K. Issac | Adoor | ,, |
| 10 | K. Mohanan Pillai | Karunagappally | ,, |
| 11 | K. Sahadevan | Alleppey | ,, |
| 12 | K. Sreedharan | Sherthalai | ,, |
| 13 | M. Baby Ammal | Thiruvalla | ,, |
| 14 | S. Vijayakumaran Pillai | Mavelikara | ,, |
| 15 | Abraham Jones | Karthikappally | ,, |
| 16 | M.A. Rynold | Kuttanad | ,, |
| 17 | A. Raveendran Nair | Chengannur | ,, |
| 18 | M. Madhusoodhanan | Kottayam | ,, |
| 19 | V.M. Mathew | Kanjirappally | ,, |
| 20 | Joy Abraham | Palai | ,, |
| 21 | R. Parameswaran Nair | Vaikom | ,, |
| 22 | M. Mohammed Yoosuf | Changanassery | ,, |
| 23 | K.D. Devassya | Thodupuzha | ,, |
| 24 | P. Muraleedharan | Peermade | ,, |
| 25 | K.D. Devassya (in full additional charge) | Udumbanchola | ,, |
| 26 | P.S. Suresh Babu | Devikulam | ,, |
| 27 | R. Rajamony | Cochin | ,, |
| 28 | M. Jamaluddinkutty | Parur | ,, |
| 29 | V. Janardhana Kurup | Kanayannur | ,, |
| 30 | C. George | Muvattupuzha | ,, |
| 31 | P. Babu Raj | Kothamangalam | ,, |
| 32 | M. Badaruddin | Perumbavoor | ,, |
| 33 | R. Radhakrishna Pillai | Alwaye | ,, |
| 34 | D. Gopinathan | Trichur | ,, |
| 35 | K.S. Sarojini | Kodungallur | ,, |
| 36 | R. Ratheesa Kumar | Irinjalakuda | ,, |
| 37 | T. Ali Ahammed | Chavakkad | ,, |
| 38 | R. Sasidharan Pillai | Thalappally | ,, |
| 39 | B. Unni Pillai | Palghat | ,, |
| 40 | A.C. Karunakaran Nair | Alathur | ,, |
| 41 | N. Vijayan | Chittoor | |
| 42 | T.J. Kuriakose | whole area of Ottappalam | Taluk |
| 43 | A.C. Karunakaran Nair (in full additional charge) | Mannarghat | ,, |
| 44 | T. Aboobacker | Eranad | |
| 45 | Roy Lawrence Felix | Tirur | ,, |
| 46 | T. Abdul Rehimankutty | Ponnani | ,, |
| 47 | K. A. Mohanan | Perintalmanna | ,, |
| 48 | T. Padmanabhan | Kozhikode | ,, |
| 49 | P.K. Vasantha | Badagara | ,, |
| 50 | K.P. Jayasree | Quilandy | |
| 51 | N. K. Gangadharan | Sultanbattory | ,, |
| 52 | O. Babnrajan | Vythiri | ,, |
| 53 | N.K. Gangadharan (in full additional charge) | Manauthavady | ,, |
| 54 | C.K. Reghunath | Cannanore | ,, |
| 55 | K.V. Rajan | Tellicherry | ,, |
| 56 | A.P. Ummer | Thaliparamba | ,, |
| 57 | T. Koran | Hosdurg | ,, |
| 58 | M. Sivanantha Kalluraya | Kasaragod | ,, |

Office of the Controller of
Weights and Measures,
Trivandrum.

(Sd.)
*Controller,*
*Weights and Measures.*

ലേലം/ടെണ്ടർ നോട്ടീസ്

നമ്പർ സർവ്വെ സി9-2581/81. 1983 ജൂൺ 29.

ചെങ്ങന്നൂർ റീസർവെ അസിസ്റ്റന്റ് ഡയറക്ടറാഫീസിൽ സൂക്ഷിച്ചിട്ടുള്ളതും ഉപയോഗയോഗ്യമല്ലാത്തതുമായ താഴെ പറയുന്ന മോട്ടോർ വാഹനം 1983 ആഗസ്റ്റ് മാസം 29-ാം തീയതി പകൽ 10 മണിക്ക് ചെങ്ങന്നൂർ റീസർവെ ആഫീസിൽവച്ച് പരസ്യലേലവും ടെണ്ടറും വഴി വില്പന നടത്തുന്നതാണ്.

1. കെ. എൽ. ടി. 7620 വില്ലീസ് ജീപ്പ് (1965 മോഡൽ) അടിസ്ഥാന വില 11,000 രൂപ.

2. ലേലത്തിൽ പങ്കെടുക്കാൻ താല്പര്യപ്പെടുന്നവർ കൃത്യസമയത്ത് നേരിട്ട് ലേലത്തിൽ ഹാജരാകേണ്ടതും ലേലം തുടങ്ങുന്നതിന് ഒരു മണിക്കൂർ മുൻപായി 500 ക. നിരതദ്രവ്യം അടയ്ക്കേണ്ടതുമാണ്.

3. മേൽ പറഞ്ഞ വാഹനത്തിന് മുദ്രകുത്തി സീലു വച്ച ടെണ്ടറുകളും സ്വീകരിക്കുന്നതാണ്. ടെണ്ടറുകൾ നൽകാൻ ആഗ്രഹിക്കുന്നവർ ആയത് വെള്ള കടലാസിൽ എഴുതി അസിസ്റ്റന്റ് ഡയറക്ടർ റീസർവെ ആഫീസ്, ചെങ്ങന്നൂർ എന്ന വിലാസത്തിൽ മുദ്രണം ചെയ്ത കവറിൽ 1983 ആഗസ്റ്റ് 27-നു മുൻപായി ടി ആഫീസിൽ കിട്ടത്തക്കവിധം അയയ്ക്കേണ്ടതാണ്. ടെണ്ടർ അയയ്ക്കുന്നവർ അതോടൊപ്പം 500 രൂപ നിരതദ്രവ്യം ചെങ്ങന്നൂർ റീസർവെ ആഫീസിൽ കെട്ടിവച്ചതിന്റെ രശീതിയും അയയ്ക്കേണ്ടതാണ്. രശീത് ഇല്ലാത്ത ടെണ്ടറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ടെണ്ടറുകൾ അയയ്ക്കുന്ന കവറിന്റെ മുകളിൽ ഇടതുവശത്തായി വാഹനം വാങ്ങുവാനുള്ള ടെണ്ടർ എന്നും വണ്ടിയുടെ നമ്പരും കാണിക്കേണ്ടതാണ്.

4. ടെണ്ടറുകൾ സ്വീകരിക്കുന്നതു കൂടാതെ വണ്ടി പരസ്യലേലം ചെയ്യുന്നതുമാണ്. ഇപ്രകാരം പരസ്യലേലത്തിൽ പങ്കെടുക്കുന്നവർ 500 രൂപ നിരതദ്രവ്യം ചെങ്ങന്നൂർ റീസർവെ ആഫീസിൽ ഒടുക്കി രസീത് ഹാജരാക്കേണ്ടതാണ്. ടെണ്ടറുകൾ സന്നിഹിതരായിട്ടുള്ള ടെണ്ടർകാരുടെയോ ടെണ്ടർകാരുടെ നിയമാനുസൃത പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ 29-8-1983 വൈകുന്നേരം 4 മണിക്ക് തുറക്കുന്നതും ലേലത്തിലോ ടെണ്ടറിലോ അടിസ്ഥാന വിലയേക്കാൾ ഏറ്റവും കൂടുതൽ തുക കാണിക്കുന്നവർക്ക് ആയത് സ്ഥിരപ്പെടുത്തുന്നതും ടിയാൻ ഉടൻതന്നെ ലേലം/ടെണ്ടർ തുകയുടെ പകുതി സംഖ്യ (നികുതി ഉൾപ്പെടെ) നിരതദ്രവ്യം കഴിച്ച് ലേലസ്ഥലത്തുവച്ചു തന്നെ അടയ്ക്കേണ്ടതും ബാക്കി സംഖ്യ ലേലം/ടെണ്ടർ സ്ഥിരപ്പെടുത്തിയ ഉത്തരവുകിട്ടി 10 ദിവസത്തിനുള്ളിൽ അടച്ച് സ്വന്തം ചെലവിൽ വാഹനം നീക്കം ചെയ്യേണ്ടതും ആകുന്നു. മേൽ പ്രസ്താവിച്ച നിബന്ധനകൾക്ക് വിപരീതമായി ലേലം/ടെണ്ടർ കൊണ്ടയാൾ പ്രവർത്തിക്കുകയാണെങ്കിൽ ടി ലേലം/ടെണ്ടർ കൊണ്ട വാഹനം പുനർലേലം ചെയ്യുന്നതും ആയതിൽ സർക്കാരിന് എന്തെങ്കിലും നഷ്ടം സംഭവിക്കുകയാണെങ്കിൽ ആയത് മുൻലേലം/ടെണ്ടർ കൊണ്ടയാളിൽനിന്നും ഈടാക്കുന്നതും ടിയാൻ അടച്ച നിരതദ്രവ്യം സർക്കാരിന് മുതൽ കൂട്ടുന്നതും ആകുന്നു. അഥവാ പുനർലേലത്തിൽ ലാഭം ഉണ്ടാവുകയാണെങ്കിൽ മുൻ ലേലം/ടെണ്ടർ കൊണ്ട ആൾക്ക് യാതൊരുവിധ അർഹതയും ഉണ്ടായിരിക്കുകയില്ല.

5. ടെണ്ടർ അയയ്ക്കുന്നവരും ലേലത്തിൽ പങ്കുകൊള്ളുന്നവരും മേൽ പ്രസ്താവിച്ച നിബന്ധനകൾ അതേപടി പാലിക്കേണ്ടതാണ്. കൂടുതൽ വിവരങ്ങൾക്ക്, ചെങ്ങന്നൂർ റീസർവെ അസിസ്റ്റന്റ് ഡയറക്ടറാഫീസിൽ അന്വേഷിക്കാവുന്നതാണ്.

6. മേൽ പ്രസ്താവിച്ച വണ്ടി പ്രവൃത്തി ദിവസങ്ങളിൽ പകൽ 10 മണിക്കും 4 മണിക്കും ഇടയിൽ അസിസ്റ്റന്റ് ഡയറക്ടറുടെ അനുമതിയോടുകൂടി ആവശ്യക്കാർക്ക് പരിശോധിച്ച് ബോധ്യപ്പെടാവുന്നതാണ്.

7. സർവേ ഡയറക്ടർക്ക് യാതൊരുവിധ കാരണവും കാണിക്കാതെതന്നെ ലേലദിവസം മാററിവെയ്ക്കുകയോ ലേലം/ടെൻഡർ ക്യാൻസൽ ചെയ്യുകയോ ചെയ്യാവുന്നതാണ്.

റവന്യൂ ബോർഡ് (സർവെ)
തിരുവനന്തപുരം.

ടി. സി. ബാലകൃഷ്ണൻ നായർ,
ഡയറക്ടർ ഓഫ് സർവെ
ആന്റ് ലാന്റ് റിക്കാർഡ്സ്.

# TRIVANDRUM DISTRICT

## Trivandrum Taluk

പരസ്യം

A5-10518/83. 1983 ജൂൺ 18.

K. S. E. Board-ൽ പൂയംകുട്ടി H. F. P. ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ ഡ്രൈവറായി ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. എം. മുഹമ്മദുസാലിയുടെ അനന്തരാവകാശികൾക്ക് K. S. E. Board-ൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് അണ്ടൂർക്കോണത്ത് കമുകറ മൂലയിൽ B. S. മൻസിലിൽ ശ്രീമതി M. ജുഹറുന്നിസാ ബോധിപ്പിച്ച അപേക്ഷ അണ്ടൂർക്കോണം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററുകൊണ്ടും മേയാൻ 8-12-1982-ൽ മരിച്ചുപോയതായും മിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | M. ജുഹറുന്നിസ | ഭാര്യ | 26 |
| 2 | ബാദുഷ | മകൻ | 6 |
| 3 | ഷെമി | മകൾ | 4 |
| 4 | ഷാനി | മകൾ | 2 |
| 5 | ബീവിക്കുഞ്ഞ് | മാതാവ് | 75 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷകക്ഷിയായ ശ്രീമതി M. ജുഹറുന്നിസായുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും. അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

(ഒപ്പ്)
തഹസീൽദാർ.

## Nedumangad Taluk

പരസ്യം

No. B3-6825/93. 1983 ജൂൺ 17.

നെടുമങ്ങാട് താലൂക്കിൽ മാണിക്കൽ വില്ലേജിൽ വെമ്പായം വാർഡിൽവിളയിൽ വീട്ടിൽ ശ്രീ. M. മുഹമ്മദു ഇസ്മായിൽ മരണമടഞ്ഞതിനാൽ പരേതൻ ട്രാവൻകൂർ സ്റേററ്റു ബാങ്കിന്റെ വെമ്പായം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപക്കകമുള്ള നിക്ഷേപതുക തിരികെ എടുക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി എസ്. സൈനബാബീവി സമർപ്പിച്ച അപേക്ഷ മാണിക്കൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. എം. മുഹമ്മദു ഇസ്മായിൽ 24-5-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | S. സൈനബാബീവി | ഭാര്യ | 47 |
| 2 | സുഹറാബീവി | മകൾ | 28 |
| 3 | അബ്ദുൽറഷീദ് | മകൻ | 25 |
| 4 | ഖദീജാബീവി | മകൾ | 22 |
| 5 | അബ്ദുൽവാഹിദ് | മകൻ | 20 |
| 6 | നാസറുദീൻ | " | 18 |
| 7 | റഫീക്കാബീവി | മകൾ | 17 |
| 8 | നസീഹാബീവി | " | 14 |
| 9 | ഷാജഹാൻ | മകൻ | 10 |
| 10 | സഫീനാബീവി | മകൾ | 6 |

മേൽപ്പറഞ്ഞവരിൽ 2 മുതൽ 6 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. 7 മുതൽ 10 വരെ കക്ഷികൾ മൈനർകളും ഒന്നാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലുമാണ്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി S. സൈനബാബീവി പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

നെടുമങ്ങാട്.

ജി. സോമൻആശാരി,
തഹശീൽദാർ.

## Chirayinkil Taluk

ചിറയിൻകീഴ് താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നതെന്തെന്നാൽ

B6-37/83. 1983 ജൂൺ 16.

കടയ്ക്കാവൂർ വില്ലേജിൽ ടി ദേശത്ത് കീഴത്തിൽ വീട്ടിൽ ശ്രീ. സി. സുബ്രഹ്മണ്യൻ അന്തരിച്ചുപോയി എന്നും പരേതന് കൊല്ലം പെൻഷൻ പേമാസ്റററിൽനിന്നും പെൻഷൻ കുടിശ്ശികയിൽ കിട്ടുവാനുള്ള 2 500 രൂപായിൽ താഴെ മാത്രം വരുന്ന തുക ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും വിവരിച്ച് പരേതന്റെ ഭാര്യ മിയിൽ ശ്രീമതി കെ. സരസാംബികബോധിപ്പിച്ച അപേക്ഷ കടയ്ക്കാവൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. സി. സുബ്രഹ്മണ്യൻ 6-7-1977-ൽ മരണപ്പെട്ടുപോയതായും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ (1) ശ്രീമതി കെ. സരസാംബികയും സന്താനങ്ങളായ (2) ശർമ്മൻ, (10 വയസ്സ്) (3) നമിതാജ്യോതി (8 വയസ്സ്) എന്നിവരും പരേതന്റെ മാതാവ് (4) ശ്രീമതി പൊന്നമ്മയും മാത്രമാണെന്നും മററ് അവകാശികൾ ആരും ഇല്ലെന്നു കാണുന്നതിനാലും മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയുടെ പൂർണ്ണ സംരക്ഷണയിലായതിനാലും പരേതന് ടി ഇനത്തിൽ കിട്ടുവാനുള്ള തുക ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതന്റെ ഭാര്യ ശ്രീമതി കെ. സരസാംബികയും മാതാവ് ശ്രീമതി പൊന്നമ്മയും മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങളെപ്പററി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
ചിറയിൻകീഴ്, ആററിങ്ങൽ.

എൻ. വാസുദേവൻ,
തഹശീൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി12-9862/83. 1983 ജൂൺ 6.

കൊല്ലം താലൂക്കിൽ, ശക്തികുളങ്ങര വില്ലേജിൽ ടി ചേരിയിൽ ജോസ് ടെയിലിൽ ശ്രീ. ജോസഫ് 8-5-1975-ൽ മരണമടഞ്ഞതായും ടിയാന് കൊല്ലം ഫിനാൻഷ്യൽ എന്റർപ്രൈസസ് ലിമിറ്റഡിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിലേക്ക് ഒരു അവകാശസർട്ടിഫിക്കററ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി ജൂലിജോസഫ് ബോധിപ്പിച്ചുവന്ന അപേക്ഷ ശക്തികുളങ്ങര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻ പ്രകാരം ശ്രീ. ജോസഫ് 8-5-1975-ൽ മരണമടഞ്ഞതായും ടിയാനു അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജൂലി ജോസഫ് | ഭാര്യ | 40 |
| 2 | ഷെർളി ജോസ് | മകൾ | 24 |
| 3 | ഷിബു ജോസ് | മകൻ | 22 |
| 4 | ഷൈലാ ജോസ് | മകൾ | 20 |
| 5 | ഷാജി ജോസ് | മകൻ | 18 |
| 6 | ത്രേസ്യ | മാതാവ് | 75 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടുമുതൽ ആറുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി ജൂലി ജോസഫ് മാത്രമാണെന്ന് കാണിച്ചു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി12-9677/83. 1983 ജൂൺ 2.

കോഴിക്കോട് ജില്ലയിൽ മേപ്പയൂർ സബ് രജിസ്ട്രാർ ആയി ജോലി നോക്കി വരവെ മരണമടഞ്ഞ, കൊല്ലം താലൂക്കിൽ, കിഴക്കേകല്ലട വില്ലേജിൽ, കോട്ടുവിള മുറിയിൽ ചിററൂർ പടിഞ്ഞാററതിൽ വീട്ടിൽ ശ്രീ. സി. ജെ. ജേക്കബിന് ശമ്പള കുടിശ്ശിക യാത്രപ്പടി തുടങ്ങിയ ഇനങ്ങളിൽ ലഭിക്കുവാനുള്ള 2,500 രൂപായിൽ കവിയാത്ത തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി പൊന്നമ്മ ജേക്കബ് ബോധിപ്പിച്ചു വന്ന അപേക്ഷ കിഴക്കേകല്ലട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. സി. ജെ. ജേക്കബ് 9-12-1982-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പൊന്നമ്മ ജേക്കബ് | ഭാര്യ | |
| 2 | സി. ജെ. ജേബെൻസൺ | മകൻ | 16 |
| 3 | ജയരാജകണ്ണ് | മകൾ | 11 |
| 4 | സി. ജെ. ഗീവർഗ്ഗീസ് | മകൻ | 1 |
| 5 | ഏലിയാമ്മ | മാതാവ് | |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ നാലു വരെ കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. അഞ്ചാം പേരുകാരി തനിക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങാനുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി പൊന്നമ്മ ജേക്കബ് മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
കൊല്ലം. തഹശീൽദാർ.

---

# ALLEPPEY DISTRICT

## Shertallai Taluk

പരസ്യം

A6-7579/83. 1983 ജൂൺ 16.

ചേർത്തല താലൂക്കിൽ തണ്ണീർമുക്കം വടക്ക് വില്ലേജിൽ തുരുത്തേൽവെളിയിൽ ശങ്കരപ്പിള്ള പത്മനാഭപിള്ള 1981 ആഗസ്ററ് മാസം 20-ാം തീയതി മരിച്ചുപോയെന്നും ടിയാന് പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കാർത്ത്യായനിയമ്മ പാർവ്വതിയമ്മ ബോധിപ്പിച്ച അപേക്ഷ തണ്ണീർമുക്കം വടക്ക് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിൽ പരേതന്റെ നിയമാനുസൃത അവകാശികൾ ഭാര്യ ശ്രീമതി കാർത്ത്യായനിയമ്മ പാർവ്വതിയമ്മയും മക്കളായ ശ്രീധരൻപിള്ള, ഗോപാലകൃഷ്ണപിള്ള, സദാശിവൻ, നാരായണൻകുട്ടി, സരസ്വതിയമ്മ എന്നിവർ മാത്രമാണെന്ന് റിപ്പോർട്ട് ലഭിച്ചിരിക്കുന്നു.

പരേതന് ലഭിക്കുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക മാതാവായ കാർത്ത്യായനിയമ്മ പാർവ്വതിയമ്മ വാങ്ങുന്നതിന് മക്കൾ രേഖാമൂലം മൊഴി നൽകിയിട്ടുണ്ട്. അതിനാൽ പരേതന്റെ നിയമാനുസൃത ഏക അവകാശി തുരുത്തേൽവെളിയിൽ കാർത്ത്യായനിഅമ്മ പാർവ്വതിഅമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽവന്ന് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം നൽകേണ്ടതാണ്. കാലാവധിക്ക് ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. കെ. സുകുമാരൻ നായർ,
ചേർത്തല. തഹശീൽദാർ.

---

## Chengannur Taluk

പരസ്യം

എസ്. ആർ. 41/83. 1983 ജൂൺ 20.

ചെങ്ങന്നൂർ താലൂക്കിൽ പാണ്ടനാട് വില്ലേജിൽ വൻമഴി മുറിയിൽ പുതിയോട്ട് ശ്രീ. പി. കെ. ചെറിയാൻ 26-[illegible]-198[illegible]-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ ചെങ്ങന്നൂർ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ ജി. എൽ. നമ്പർ 40/33-ാം നമ്പരായി വച്ചിരുന്ന പണയ ഉരുപ്പടി തിരികെ എടുക്കുന്നതിലേയ്ക്ക് ഒരു അവകാശ

സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ഏലിയാമ്മ ചെറിയാൻ ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പാണ്ടനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതന്റെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഏലിയാമ്മ ചെറിയാൻ | പരേതന്റെ ഭാര്യ | |
| 2 | മറിയാമ്മ ചെറിയാൻ | ,, മകൾ | 7 |
| 3 | റിബേക്കാ ചെറിയാൻ | ,, ,, | ഒന്നര |

പരേതന്റെ മാതാപിതാക്കൻമാർ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകയാൻ പരേതന്റെ പേരിൽ വെച്ചിരിക്കുന്ന പണയ ഉരുപ്പടി തിരികെ എടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി ഏലിയാമ്മ ചെറിയാൻ ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് പരസ്യ തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കി കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽമുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

ചെങ്ങന്നൂർ.

(ഒപ്പ്)
തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

സി. 4-എച്ച്. സി 21/83. 1983 ജൂൺ 4.

മാവേലിക്കര താലൂക്കിൽ തൃപ്പെരുംതുറ വില്ലേജിൽ പീടികയിൽ വീട്ടിൽ ശ്രീ. പി. കെ. മാത്യു 14-9-1982-ൽ മരിച്ചുപോയെന്നും ടിയാൻ നടത്തിവന്നിരുന്ന എ. ആർ. സി. 213-ാം നമ്പർ റേഷൻ കടയ്ക്ക് സെക്യൂരിററി വച്ചിരുന്ന ഉദ്ദേശം 5000-നു താഴെ വരുന്ന തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററു കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി കുഞ്ഞമ്മ മാത്യു ബോധിപ്പിച്ച അപേക്ഷ തൃപ്പെരുംതുറ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. പി. കെ. മാത്യു 14-9-1982-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കുഞ്ഞമ്മ മാത്യുവും മക്കൾ 32 വയസ്സുള്ള മാത്യു കുഞ്ഞുമ്മനും, 29 വയസ്സുള്ള മാത്യു വർഗ്ഗീസ്, 27 വയസ്സുള്ള ജോൺ പി. മാത്യുവും, 24 വയസ്സുള്ള രാജൻ പി. മാത്യുവും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും പെൺമക്കളെ വിവാഹം കഴിച്ചയച്ചിട്ടുള്ളതിനാലും ആൺമക്കൾ നാലുപേരും തങ്ങളുടെ അവകാശം കൂടി മാതാവു വാങ്ങുന്നതിന് സമ്മതിച്ച് എഴുതിത്തന്നിരിക്കുന്നതിനാലും മേൽപ്പറഞ്ഞ തുക വാങ്ങിക്കുന്നതിന് ശ്രീമതി കുഞ്ഞമ്മ മാത്യു പേരിൽ അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ആക്ഷേപം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(2)

H. C. 30/83. 1983 മേയ് 28.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ പോനാകം മുറിയിൽ തോപ്പിൽ വീട്ടിൽ ശ്രീ. ഗോപാലൻ നായർ 1-3-1983-ൽ മരിച്ചു പോയെന്നും ടിയാന് മിലിട്ടറി പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടേണ്ട 300 രൂപായിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ കെ. സരസ്വതി അമ്മ ബോധിപ്പിച്ച അപേക്ഷ തെക്കേക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ഗോപാലൻ നായർ 1-3-1983-ൽ മരിച്ചുപോയെന്നും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കെ. സരസ്വതി അമ്മയും മകൾ 29 വയസ്സുള്ള എസ്. ഉമയമ്മയും മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും ഏക മകൾ ഉമയമ്മ തന്റെ അവകാശം കൂടി മാതാവു വാങ്ങുന്നതിന് സമ്മതിച്ച് എഴുതി തന്നിരിക്കുന്നതിനാലും മേൽപ്പറഞ്ഞ തുക കൈപ്പററുന്നതിനുള്ള അവകാശി ശ്രീമതി കെ. സരസ്വതിയമ്മയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

പി. എൻ. പ്രഭാകരൻ പിള്ള,
മാവേലിക്കര. തഹശീൽദാർ.

# KOTTAYAM DISTRICT

## Meenachil Taluk

പരസ്യം

സി9-6252/83. 1983 ജൂൺ 7.

മീനച്ചിൽ താലൂക്കിൽ കൊണ്ടൂർ വില്ലേജിൽ വലിയപാറക്കൽ വീട്ടിൽ പി. ജി. രവീന്ദ്രനാഥ് നൈജീരിയായിൽ അദ്ധ്യാപകനായിരിക്കെ 22-10-1980-ൽ ഹൃദയസ്തംഭനം മൂലം നിര്യാതനായി എന്നും ടിയാന്റെ പേരിലുള്ള പ്രോവിഡന്റ് ഫണ്ട് തുകയും ഫാമിലി പെൻഷനും ലഭിക്കുന്നതിന് നിയമാനുസൃത അവകാശി കോട്ടയം താലൂക്കിൽ കുമരകം വില്ലേജിൽ, അകവൂർ വീട്ടിൽ എ. എൻ. ആനന്ദകുമാരിയാണെന്ന് ഒരു സർട്ടിഫിക്കററ് കൊടുക്കണമെന്നു കാണിച്ച് ടിയാൾ 1-6-1983-ൽ സമർപ്പിച്ച അപേക്ഷ കൊണ്ടൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി റിപ്പോർട്ടു വരുത്തിയതിൽ ശ്രീ. പി.ജി. രവീന്ദ്രനാഥ് 22-10-1980-ൽ മരിച്ചുപോയി എന്നും, ടിയാന് കിട്ടാനുള്ള പ്രോവിഡന്റ് ഫണ്ട് തുകയും ഫാമിലി പെൻഷനും വാങ്ങുന്നതിന് നിയമാനുസൃത അവകാശികൾ ടിയാന്റെ ഭാര്യ എ. എൻ. ആനന്ദകുമാരി 48 വയസ്സ്, (2) മകൾ ഗീത 19 വയസ്സ്, (3) സുധ 18 വയസ്സ് എന്നിവരാണെന്നും മററാരും അവകാശികളായി ഇല്ലെന്നും റിപ്പോർട്ട് കിട്ടിയിട്ടുള്ളതിനാലും മക്കൾ രണ്ടുപേരും തങ്ങളുടെ അവകാശം മാതാവായ എ. എൻ. ആനന്ദകുമാരിക്ക് കൊടുക്കുന്നതിന് സമ്മതമാണെന്ന് മൊഴി തന്നിട്ടുള്ളതിനാലും മരിച്ചുപോയ രവീന്ദ്രനാഥിന് കിട്ടാനുള്ള പ്രോവിഡന്റ് ഫണ്ട് തുകയും, ഫാമിലി പെൻഷനും വാങ്ങുന്നതിന് നിയമാനുസൃത അവകാശി ടിയാന്റെ ഭാര്യ കോട്ടയം താലൂക്കിൽ അകവൂർ വീട്ടിൽ എ. എൻ. ആനന്ദകുമാരി ആണെന്ന് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസം കഴിയുന്നതിനു മുൻപായി രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത തീയതി കഴിഞ്ഞോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പാലാ,
മീനച്ചിൽ.

(ഒപ്പ്)
തഹശീൽദാർ.

## Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്കുകച്ചേരിയിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്.

നമ്പർ സി1-5296/83. 1983 ജൂൺ 8.

ചങ്ങനാശ്ശേരി താലൂക്കിൽ തൃക്കൊടിത്താനം വില്ലേജിൽ പായിപ്പാടു മുറിയിൽ ഭവാനി സദനത്തിൽ

പരേതനായ ശ്രീ. കെ. രാമകൃഷ്ണപിള്ള സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പായിപ്പാട് ശാഖയിൽ 619/81-ാം നമ്പരായി 1500 രൂപയ്ക്ക് പണയം വച്ച സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി കുഞ്ഞിയമ്മ തങ്കമ്മ ഈ ആഫീസ് മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ തൃക്കൊടിത്താനം വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന രേഖകൾ കൊണ്ട് ശ്രീ. കെ. രാമകൃഷ്ണപിള്ള 6-3-1983-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികൾ താഴെ പറയുന്നവർ മാത്രമാണുള്ളതെന്നും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി കുഞ്ഞിയമ്മ തങ്കമ്മ | ഭാര്യ | 59 |
| 2 | ,, തുളസിഭായി | മകൾ | 39 |
| 3 | ,, ഭവാനി ദേവി | ,, | 32 |
| 4 | ശ്രീ. ഗോപാലകൃഷ്ണൻ | മകൻ | 29 |

ടി സ്വർണ്ണ ഉരുപ്പടികൾ ബാങ്കിൽനിന്നും അപേക്ഷ കക്ഷിയും തങ്ങളുടെ മാതാവുമായ ശ്രീമതി കുഞ്ഞിയമ്മ തങ്കമ്മ വാങ്ങിച്ചെടുക്കുന്നതിൽ തങ്ങൾക്ക് യാതൊരു ആക്ഷേപവുമില്ലെന്ന് മറ്റവകാശികൾ മൊഴി ബോധിപ്പിച്ചിട്ടുണ്ട്. ആയതിനാൽ ടി പണയ ഉരുപ്പടികൾ ബാങ്കിൽ നിന്നും തിരികെ വാങ്ങിച്ചെടുക്കുന്നതിനുള്ള അവകാശി ചങ്ങനാശ്ശേരി താലൂക്കിൽ തൃക്കൊടിത്താനം വില്ലേജിൽ പായിപ്പാട് മുറിയിൽ ഭവാനി സദനം വീട്ടിൽ ശ്രീമതി കുഞ്ഞിയമ്മ തങ്കമ്മ ആണെന്നു കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ വിജ്ഞാപനം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചങ്ങനാശ്ശേരി തഹശീൽദാർ.

## IDUKKI DISTRICT

നോട്ടിഫിക്കേഷൻ

നമ്പർ ബി2. 1959/83 1983 ജൂൺ 25.

തൊടുപുഴ താലൂക്കിലെ 1982-83 വർഷത്തെ ജമാബന്തി പരിശോധന സംബന്ധിച്ച് 23-5-1983-ൽ ബി2-1959/83-ാം നമ്പരായി പുറപ്പെടുവിച്ചിട്ടുള്ള നോട്ടിഫിക്കേഷൻ ഇതിനാൽ പൂർണ്ണമായും റദ്ദ് ചെയ്തിരിക്കുന്നു.

തൊടുപുഴ താലൂക്കിലെ 1982-83 വർഷത്തെ ജമാബന്തി പരിശോധന ചുവടെ ചേർത്തിരിക്കുന്നു. പുതുക്കിയ പരിപാടി അനുസരിച്ച് ഇടുക്കി അസിസ്റ്റന്റ് കളക്ടർ നിർവ്വഹിക്കുന്നതാണ്.

| | വില്ലേജിന്റെ പേര് | പരിശോധന സ്ഥലം | പരിശോധന തിയതി |
|---|---|---|---|
| | (1) | (2) | (3) |
| | മണക്കാട് ഫർക്ക | | |
| 1 | മണക്കാട് വില്ലേജ് | മണക്കാട് വില്ലേജ് ഓഫീസ് | 19-7-1983 |
| 2 | പുറപ്പുഴ വില്ലേജ് | പുറപ്പുഴ വില്ലേജ് ഓഫീസ് | ,, |
| 3 | കരിംകുന്നം വില്ലേജ് | കരിംകുന്നം വില്ലേജ് ഓഫീസ് | ,, |
| 4 | കുമാരമംഗലം വില്ലേജ് | കുമാരമംഗലം വില്ലേജ് ഓഫീസ് | ,, |
| | കുടയത്തൂർ ഫർക്ക | | |
| 1 | കുടയത്തൂർ വില്ലേജ് | കുടയത്തൂർ വില്ലേജ് | 29-7-1983. |
| 2 | വെള്ളിയാമറ്റം വില്ലേജ് | വെള്ളിയാമറ്റം വില്ലേജ് | ,, |
| 3 | ഇടുക്കി വില്ലേജ് | ഇടുക്കി വില്ലേജ് ഓഫീസ് | ,, |
| 4 | അറക്കുളം വില്ലേജ് | അറക്കുളം വില്ലേജ് ഓഫീസ് | ,, |
| | കരിമണ്ണൂർ ഫർക്ക | | |
| 1 | കരിമണ്ണൂർ വില്ലേജ് | കരിമണ്ണൂർ വില്ലേജ് ഓഫീസ് | 9-8-1983. |
| 2 | ഉടുമ്പന്നൂർ വില്ലേജ് | ഉടുമ്പന്നൂർ വില്ലേജ് ഓഫീസ് | ,, |
| 3 | കോടിക്കുളം വില്ലേജ് | കോടിക്കുളം വില്ലേജ് ഓഫീസ് | ,, |
| | തൊടുപുഴ ഫർക്ക | | |
| 1 | തൊടുപുഴ വില്ലേജ് | തൊടുപുഴ വില്ലേജ് ഓഫീസ് | 26-8-1983. |
| 2 | മുട്ടം വില്ലേജ് | മുട്ടം വില്ലേജ് ഓഫീസ് | ,, |
| 3 | കാരിക്കോട് വില്ലേജ് | കാരിക്കോട് വില്ലേജ് ഓഫീസ് | ,, |
| 4 | ആലക്കോട് വില്ലേജ് | ആലക്കോട് വില്ലേജ് ഓഫീസ് | ,, |

എൻ. സി. ഗോയൽ,
ഇടുക്കി, അസിസ്റ്റന്റ് കളക്ടർ
പൈനാവ്. (ജമാബന്തി ഓഫീസർ).

## Devicolam Taluk

പരസ്യം

നമ്പർ ബി7-5139/83. 1983 ജൂൺ 12.

ദേവികുളം താലൂക്കിൽ, വെള്ളത്തൂവൽ വില്ലേജിൽ പന്നിയാർ കോളനിയിൽ താമസിച്ച് കെ. എസ്. ഇ. ബോർഡിൽ ജോലി നോക്കി വരവെ മരണമടഞ്ഞ ശ്രീ. ബാൽരാജിന് ബോർഡിൽ നിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു നിയമാനുസൃത അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ട് ടിയാന്റെ ഭാര്യ ശ്രീമതി രാജമ്മാൾ സമർപ്പിച്ച അപേക്ഷപ്രകാരം വെള്ളത്തൂവൽ വില്ലേജ് ആഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ശ്രീ. ബാൽരാജ് 4-9-1982-ൽ മരണമടഞ്ഞതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | രാജമ്മാൾ | ഭാര്യ | 34 |
| 2 | രാജൻ | മകൻ | 17 |
| 3 | മോഹനൻ | ,, | 15 |
| 4 | ബേബി | ,, | 13 |

ഇവരല്ലാതെ മററാരും അവകാശികളായിട്ടുള്ളതായറിവില്ല. രണ്ടാമത്തെ മകനായ മോഹനൻ മദ്രാസിൽ താമസിച്ചു വരുന്നതായറിയുന്നു. ബാൽരാജിന്റെ മാതാപിതാക്കൻമാർ ജീവിച്ചിരിപ്പില്ല. രണ്ടും നാലും കക്ഷികളായ മക്കൾ മാതാവായ രാജമ്മാളിന്റെ സംരക്ഷണയിൽ കഴിയുന്നതും, അവർ പിതാവായ ബാൽരാജിന് ബോർഡിൽ നിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ;

മതേവായ രാജമ്മാം വാങ്ങുന്നതിന് തങ്ങൾക്കു സമ്മതമാണെന്നും മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. അതിനാൽ പരേതനായ ശ്രീ. ബാൽരാജിന് കെ. എസ്. ഇ. ബോർഡിൽ നിന്നും ലഭിക്കേണ്ട ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള അവകാശികൾ ടിയാന്റെ ഭാര്യയായ ശ്രീമതി രാജമ്മാളും, മക്കൾ രാജൻ, മോഹനൻ, ബേബി എന്നിവരുമാണെന്നു കാണിച്ച് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമോ പരാതിയോ ഉണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസറ്റിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ആർ. ചൂഡാമണി,<br>
ദേവികുളം. തഹശീൽദാർ.

---

## Udumbanchola Taluk

ഉടുമ്പൻചോല താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ എ4-5478/83. 1983 ജൂൺ 15.

ഉടുമ്പൻചോല താലൂക്കിൽ പാമ്പാടുംപാറ വില്ലേജിൽ 902-ാം നമ്പർ ബ്ലോക്കുടമയായിരുന്ന എം. വി. പുരുഷോത്തമൻ മരണമടഞ്ഞതിനാൽ ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ തൂക്കുപാലം ശാഖയിലും ഇടുക്കി ജില്ലാ കോ-ഓപ്പറേറ്റീവ് ബാങ്കിന്റെ തൂക്കുപാലം ശാഖയിലും പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിനും ടിയാന്റെ പേരിൽ നെടുംകണ്ടം അർബൻ ബാങ്ക്, സർവ്വീസ് കോ-ഓപ്പറേറ്റീവ് ബാങ്ക് വലിയ തോവാള, ബാലഗ്രാം, സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ, തൂക്കുപാലം ശാഖ എന്നിവിടങ്ങളിലുള്ള അക്കൗണ്ട് മാറ്റി കിട്ടുന്നതിനും ടിയാന്റെ അനന്തരാവകാശികളെ കാണിക്കുന്ന സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ഭാര്യ സരോജം അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ആയതിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് മരണമടഞ്ഞ എം. വി. പുരുഷോത്തമന്റെ അനന്തരാവകാശികൾ എന്നറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | സരോജം | ഭാര്യ | 42 |
| 2 | എം. പി. സുരേഷ് | മകൻ | 23 |
| 3 | എം. പി. സുധ | മകൾ | 13 |
| 4 | എം. പി. സുഗത | ,, | 11 |
| 5 | എം. പി. സുഷമ | ,, | 8 |

മൂന്നു മുതൽ അഞ്ചു വരെ പേരുകാർ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. പണയ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിനും ബാങ്ക് അക്കൗണ്ടുകൾ മാറ്റി വാങ്ങുന്നതിനും ഒന്നാം പേരുകാരിയെ ചുമതലപ്പെടുത്തിക്കൊണ്ട് രണ്ടാം പേരുകാരൻ മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ അപ്രകാരമൊരു സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, പി. യോഗേന്ദ്രൻ നാടാർ,<br>
ഉടുമ്പൻചോല. തഹശീൽദാർ.

---

## Thodupuzha Taluk

പരസ്യം

നമ്പർ 4505/83/എ7. 1983 ജൂൺ 14.

തൊടുപുഴ താലൂക്കിൽ കുമാരമംഗലം വില്ലേജിൽ വടക്കേ ചെറുകോട്ടിൽ മുഹമ്മദ് മകൻ ജബ്ബാർ ടിയാന്റെ മാതാവ് ശ്രീമതി ബീവി 25-11-1979-ൽ ആത്മഹത്യ ചെയ്തിട്ടുള്ളതായും, പരേതയുടെ വക പോലീസ് കസ്റ്റഡിയിൽ സൂക്ഷിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ വില വരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരികെ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് തന്നിരുന്ന അപേക്ഷ കുമാരമംഗലം വില്ലേജ് ആഫീസർ വഴി അന്വേഷണം നടത്തിയതിൽ പരേതയ്ക്ക് താഴെ പറയുന്ന അവകാശികൾ ഉള്ളതായി അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | സുബൈദ | മകൾ | 24 |
| 2 | ജബ്ബാർ | മകൻ | 22 |
| 3 | ഹനീഫ | ,, | 19 |
| 4 | റസീന | മകൾ | 17 |
| 5 | സീനത്ത് | ,, | 14 |

ഒന്നാം പേരുകാരി സുബൈദ വിവാഹിതയാണ്. ടിയാൾക്ക് ഇക്കാര്യത്തിൽ അവകാശമില്ലെന്ന് സ്റ്റേറ്റ്മെന്റ് തന്നിട്ടുമുണ്ട്. അതിനാൽ ടി സ്വർണ്ണ ഉരുപ്പടി ഏറ്റു വാങ്ങുന്നതിന് അവകാശികൾ മക്കളായ ജബ്ബാർ, ഹനീഫ, റസീന, സീനത്ത് എന്നിവരാണെന്ന് കാണിച്ച് ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം തൊടുപുഴ തഹശീൽദാർ മുമ്പാകെ ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

തൊടുപുഴ. പി. ജി. എസ്. പണിക്കർ,<br>
തഹശീൽദാർ.

---

# ERNAKULAM DISTRICT

## Cochin Taluk

പരസ്യം

(1)

ബി4-8154/83. 1983 ജൂൺ 13.

കൊച്ചി താലൂക്കിൽ ഫോർട്ടുകൊച്ചി വില്ലേജിൽ IX/45-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്നയാളും കൊച്ചിൻ കോർപ്പറേഷനിലെ ജീവനക്കാരനുമായിരുന്ന പരേതനായ ശ്രീ. അഗസ്റ്റിൻ കസ്റ്റമൽ എന്നയാൾക്ക് കൊച്ചിൻ കോർപ്പറേഷനിൽനിന്നും കിട്ടുവാനുള്ള ഉദ്ദേശം 2160 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി ബാർബര കസ്റ്റമൽ എന്നവർ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി വിചാരണ നടത്തിയതിൽ ശ്രീ. അഗസ്റ്റിൻ കസ്റ്റമൽ എന്നയാൾ 27-12-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | ശ്രീമതി ബാർബര കസ്റ്റമൽ | ഭാര്യ | 59 |
| 2 | കസ്റ്റമൽ സേവ്യർ | മകൻ | 30 |
| 3 | മെറിൽഡ | മകൾ | 28 |
| 4 | സെലിൻ | ,, | 22 |
| 5 | ഷെറിന | ,, | 19 |

എന്നിവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി4-8240/83. 1983 ജൂൺ 13.

കൊച്ചി താലൂക്കിൽ ഫോർട്ടുകൊച്ചി വില്ലേജിൽ XI/6-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്നയാളും ഷിപ്പിംഗ്

കമ്പനിയിലെ ജോലിക്കാരനുമായിരുന്ന പരേതനായ ശ്രീ. സില്‍വെസ്റ്റര്‍ ഡെയ്സാര്‍ എന്നയാള്‍ക്ക് ഷിപ്പിംഗ് കമ്പനിയില്‍നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2,506 രൂപയോളം ലഭിക്കുന്നതിന് ഒരു അവകാശ സര്‍ട്ടിഫിക്കറ്റ് വേണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി റാന്‍ഡം ഡെയ്സാര്‍ എന്നവര്‍ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസര്‍വഴി വിചാരണ നടത്തിയതില്‍ ശ്രീ. സില്‍വെസ്റ്റര്‍ ഡെയ്സാര്‍ എന്നയാള്‍ 1-1-1983-ല്‍ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | റാന്‍ഡം ഡെയ്സാര്‍ | ഭാര്യ | 41 |
| 2 | ബബീന ഡെയ്സാര്‍ | മകള്‍ | 14 |
| 3 | എല്‍റഡ് ഡെയ്സാര്‍ | മകന്‍ | 12 |

എന്നിവര്‍ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാലും 2-ം 3-ം കക്ഷികള്‍ മൈനര്‍മാരും മാതാവിന്റെ സംരക്ഷണയില്‍ കഴിയുന്നതിനാലും ശ്രീമതി റാന്‍ഡം ഡെയ്സാര്‍ എന്നവരുടെ പേരില്‍ ഒരു അവകാശ സര്‍ട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആര്‍ക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റില്‍ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസില്‍ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാല്‍ മാര്‍ഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങള്‍ സ്വീകരിക്കുന്നതല്ല.

(3)

ബി4-7901/83. 1983 ജൂണ്‍ 13.

കൊച്ചി താലൂക്കില്‍ ഞാറയ്ക്കല്‍ വില്ലേജില്‍ കണ്ണങ്ങാട്ടു വീട്ടില്‍ താമസിച്ചിരുന്നയാളും ഞാറയ്ക്കല്‍ ഗവണ്‍മെന്റ് സ്കൂളിലെ ഒരു അദ്ധ്യാപകനുമായിരുന്ന പരേതനായ ശ്രീ. കെ. കെ. കുമാരസ്വാമി എന്നയാള്‍ക്ക് ഗവണ്‍മെന്റില്‍നിന്നും കിട്ടുവാനുള്ള ഉദ്ദേശം 400 രൂപയോളം ലഭിക്കുന്നതിന് ഒരു അവകാശസര്‍ട്ടിഫിക്കറ്റ് വേണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി യശോദ എന്നവര്‍ ഹാജരാക്കിയ അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസര്‍ വഴി വിചാരണ നടത്തിയതില്‍ ശ്രീ. കുമാരസ്വാമി എന്നവര്‍ 12-5-1983-ല്‍ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി:

| | | | വയസ് |
|---|---|---|---|
| 1 | കെ. കെ. യശോദ | ഭാര്യ | 45 |
| 2 | കെ. കെ. രുദ്രകുമാര്‍ | മകന്‍ | 17 |
| 3 | കെ. കെ. കാര്‍ത്തിക | മകള്‍ | 12 |
| 4 | രമ കെ. സ്വാമി | ,, | 9 |

എന്നിവര്‍ മാത്രമേ ഉള്ളുവെന്ന് അറിവായിരിക്കുന്നതിനാലും 2 മുതല്‍ 4 വരെ കക്ഷികള്‍ മൈനര്‍മാരും മാതാവിന്റെ സംരക്ഷണയില്‍ കഴിയുന്നതിനാലും ശ്രീമതി യശോദ എന്നവരുടെ പേരില്‍ ഒരു അവകാശ സര്‍ട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആര്‍ക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റില്‍ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസില്‍ നേരിട്ടു ബോധിപ്പിക്കണം. അവധികഴിഞ്ഞോ തപാല്‍ മാര്‍ഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങള്‍ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, കൊച്ചി. കെ. ആര്‍. വിശ്വംഭരന്‍, തഹശീല്‍ദാര്‍.

## TRICHUR DISTRICT

### Mukundapuram Taluk

മുകുന്ദപുരം താലൂക്കാഫീസില്‍ നിന്നും പരസ്യം ചെയ്യുന്നത്.

(1)

C6. 6094/83. 1983 ജൂണ്‍ 17.

മുകുന്ദപുരം താലൂക്ക് കാറളം വില്ലേജില്‍ പുല്ലത്തറ ദേശത്തു നായരുപറമ്പില്‍ ഗോവിന്ദന്‍ എന്ന ആള്‍ 4-3-1983-ല്‍ കോയമ്പത്തൂര്‍ മെഡിക്കല്‍ കോളേജ് ആശുപത്രിയില്‍വെച്ചു മരിച്ചുപോയി. ടിയാന് കാട്ടൂര്‍ സൗത്ത് ഇന്‍ഡ്യന്‍ ബാങ്കില്‍ നിന്നും കിട്ടാനുള്ള 1570 രൂപ വാങ്ങുന്നതിനായി ടിയാന്റെ സഹോദരി അവകാശസര്‍ട്ടിഫിക്കറ്റിനായി അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു.

ടി അപേക്ഷയെ സംബന്ധിച്ച് കാറളം വില്ലേജാഫീസര്‍വഴി അന്വേഷണം നടത്തിയതില്‍ താഴെ പറയുന്നവരാണ് അവകാശി എന്നറിയുന്നു.

| അവകാശിയുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|
| ജാനകി | സഹോദരി | 47 |

മേല്‍പറഞ്ഞപ്രകാരം അവകാശസര്‍ട്ടിഫിക്കറ്റ് അനുവദിക്കുന്നതില്‍ ആര്‍ക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യത്തീയതി മുതല്‍ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകള്‍ സഹിതം ഈ ആഫീസില്‍ നേരിട്ട് ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞും തപാല്‍ മുഖേനയും ഉള്ള ആക്ഷേപങ്ങള്‍ സ്വീകാര്യമല്ല.

(2)

നമ്പര്‍ സി6-7379/83. 1983 ജൂണ്‍ 12.

മുകുന്ദപുരം താലൂക്ക് വടമ വില്ലേജില്‍ വള്ളിക്കാട് കുഞ്ഞപ്പന്‍ എന്ന ആള്‍ മരിച്ചുപോയി എന്നും ടിയാന് N.R.E.P. ഗ്രൂപ്പ് ഹൗസിംഗ് സ്കീം പ്രകാരം വീട് പണിയുന്നതിനനുവദിച്ചിരുന്ന 2-ാം ഗഡു സംഖ്യ 2,009 രൂപ (രണ്ടായിരത്തി ഒന്‍പത്) തൃശ്ശൂര്‍ ജില്ലാ സഹകരണ ബാങ്കിന്റെ മാള ബ്രാഞ്ചില്‍ നിന്നും വാങ്ങുന്നതിന് ഒരു അവകാശസര്‍ട്ടിഫിക്കറ്റ് നല്‍കണമെന്നു കാണിച്ച് പരേതന്റെ ഭാര്യ അമ്പലവും മകള്‍ സരോജിനി മുതല്‍പേരും ചേര്‍ന്ന് ബോധിപ്പിച്ച അപേക്ഷയിന്മേല്‍ അന്വേഷണം നടത്തിയതില്‍ ടി കുഞ്ഞപ്പന്‍ 2-4-1983-ല്‍ മരിച്ചുപോയി എന്നും പരേതന്റെ നിയമാനുസൃത അവകാശികള്‍ താഴെ വിവരിക്കുന്നവര്‍ മാത്രമാണെന്നും അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കള്‍ ജീവിച്ചിരിപ്പില്ല. അപ്രകാരം ഒരു അവകാശസര്‍ട്ടിഫിക്കറ്റ് നല്‍കുന്നതില്‍ ആര്‍ക്കെങ്കിലും ആക്ഷേപമുണ്ടെങ്കില്‍ ആയത് ഈ പരസ്യം ഗസറ്റില്‍ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസില്‍ നേരിട്ട് ഹാജരായി രേഖാമൂലം സമര്‍പ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങള്‍ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പര്‍ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | അമ്പല | ഭാര്യ | 52 |
| 2 | സരോജിനി | മകള്‍ | 34 |
| 3 | കണ്ണപ്പന്‍ | മകന്‍ | 31 |
| 4 | വേലായുധന്‍ | ,, | 29 |
| 5 | കുട്ടന്‍ | ,, | 22 |
| 6 | മിനി | മകള്‍ | 15 |

താലൂക്കാഫീസ്, ഇരിങ്ങാലക്കുട. പി. ഗോപാലകൃഷ്ണന്‍, തഹശീല്‍ദാര്‍, മുകുന്ദപുരം.

## PALGHAT DISTRICT

### TENDER NOTICE

Ref. D1-1641/83. *20th June* 1983.

Sealed tenders are invited for the supply of survey stones of the specifications and quantity described below for resurvey work in Ottapalam Taluk:—

The tenders should be superscribed as "Tender for the supply of survey stones for Ottapalam Taluk" and addressed to the Assistant Director of Survey and Land Records, Resurvey, Palghat-3, so as to reach him before 3 p. m. on 7-9-1983. Late tenders

will not be accepted. Tenders will be opened at 4 p. m. on the same day in the presence of such of the tenderers or their authorised agents who may be present at that time.

The stones are to be supplied within one month from the date of indents and at the places which will be mentioned in the indents.

The persons submitting tenders should produce a solvency certificate on stamp paper worth Rs. 3 obtained from the Tahsildar of the taluk within a period of six months prior to the date of contract clearly indicating the details of the properties which should not be to an amount of less than 10% of the estimated cost (subject to a minimum of Rs. 5,000) of the tender along with their tenders.

In the case of successful tenderers they should pledge the properties to the value of 50% of the total value shown in the solvency certificate with the Government till the expiry of the contract, or they should pledge the Bank Draft/Bank Guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Resurvey), Palghat and obtain the requisite tender forms on which tenders should be submitted.

An Application for the tender form should be accompanied by a cash remittance of Rs. 10 (Rupees Ten only) with salestax, which is the price fixed for a set of forms and which is not refundable under any circumstances. The tender forms are not transferable. The sale of tender forms will be closed at 12 noon on 7-9-1983. Cheques, postal orders etc. will not be accepted towards the cost of forms, nor will the forms be sent by V. P. P. Duplicate tender forms, if required, will be issued at Rs. 2 (Rs. Two only) per copy.

*Description of Survey Stones*:—Hard granite stones of durable quality having dimensions 60 x 15 x 15 cms. Each stone must have a coconut tree mark in 1 c.m. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms and the top of the mark shall be 7 cms. below the top level of the stones. The stones required for the block boundary, Khandom boundary points etc. must have the appropriate Symbols as per rules which will be specified in the indents. All stones must be roughly squared to one-third of their length from the top.

*Approximate No. of stones required for the taluk* 10,000 (Ten thousand only)

Each tenderers should deposit Rs. 600 (Rupees Six hundred only) towards earnest money before 1 p. m. on 7-9-1983 and the receipt attached with the tender. E. M. D. may be either in the form of crossed bank drafts or treasury savings bank deposits or Government Promissory Notes. An agreement in the prescribed form in stamp paper worth Rs. 3 duly executed should also be enclosed with the tender. Tenders received without the earnest money deposit and the agreement will not be considered.

Any further informations if required can be had from the office of the undersigned on any working days during office hours.

ഒറ്റപ്പാലം താലൂക്കിൽ റീസർവ്വേ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെണ്ടർ അടക്കം ചെയ്ത കവറിന്മേൽ "ഒറ്റപ്പാലം താലൂക്കിൽ സർവ്വേക്കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെണ്ടർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ, റീസർവ്വേ, പാലക്കാട്-3 എന്ന വിലാസത്തിൽ 1983 സെപ്റ്റംബർ മാസം 7-ാം തിയതി ഉച്ചകഴിഞ്ഞ് മൂന്നു മണിക്കോ അതിനുമുൻപോ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. താമസിച്ചു കിട്ടുന്ന ടെണ്ടറുകൾ സ്വീകരിക്കുന്നതല്ല. ടെണ്ടറുകൾ അന്നുതന്നെ 4 മണിക്കു തൽസമയം ഹാജരുള്ള ടെണ്ടറുകാരുടെയോ അവർ രേഖാമൂലം അധികാരപ്പെടുത്തിയ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവ്വേ കല്ലുകൾ റീസർവ്വേക്കുവേണ്ടി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാർ നൽകുന്ന ഇൻഡന്റിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ ഇൻഡന്റ് കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെണ്ടറിന്റെ അടങ്കൽ തുകയുടെ പത്തു ശതമാനത്തിൽ കുറയാത്ത തുകക്കുള്ള (കുറഞ്ഞത് 5,000 രൂപ) ടെണ്ടറുകാരന്റെ സ്വകാര്യസ്വത്തുക്കളുടെ വിവരങ്ങൾ കാണിച്ചിട്ടുള്ള ഒരു സോൾവൻസി സർട്ടിഫിക്കറ്റ് മൂന്നു രൂപ മുദ്രപത്രത്തിൽ ബന്ധപ്പെട്ട തഹശിൽദാരിൽ നിന്നും കരാർ തീയതിക്കുമുൻപ് ആറു മാസത്തിനകം വാങ്ങിയത് ടെണ്ടറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

സ്വീകരിക്കപ്പെടുന്ന കരാറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ചിട്ടുള്ള സ്വകാര്യ സ്വത്തുക്കളുടെ പകുതി വിലക്ക് തുല്യമായ സ്വത്തുക്കൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിൽ ഈടു വെക്കുകയോ അതല്ലെങ്കിൽ കരാറിന്റെ അടങ്കൽ തുകയുടെ 5% വരുന്ന തുക ബാങ്കിൽ അടച്ച് ബാങ്ക് ഡ്രാഫ്റ്റോ ബാങ്ക് ഉത്തരവാദിത്വമോ കരാർ അവസാനിക്കുന്നതുവരെ ഈടു നൽകേണ്ടതാണ്. ഇത് കരാർ എടുക്കുമ്പോൾ അടങ്കൽ തുകയുടെ 5% ജാമ്യതുകയായി വെയ്ക്കുന്നതിനു പുറമെയാണ്.

ടെണ്ടർ സമർപ്പിക്കുന്നതിനുള്ള നിശ്ചിത ഫാറം അസിസ്റ്റന്റ് ഡയറക്ടർ, റീസർവ്വേ പാലക്കാട് എന്ന വിലാസത്തിൽ അപേക്ഷ കൊടുത്ത് ടെണ്ടർ ഫോറത്തിന്റെ വിലയായ പത്തു രൂപയും വിൽപന നികുതിയും പണമായി ഒടുക്കി വാങ്ങാവുന്നതാണ്. യാതൊരു കാരണവശാലും ടെണ്ടർ ഫാറങ്ങൾ മടക്കി കൊടുക്കുന്നതല്ല. ടെണ്ടർ ഫാറങ്ങൾ കൈമാറ്റം ചെയ്യുവാൻ പാടുള്ളതല്ല. ടെണ്ടർ ഫാറങ്ങളുടെ വില്പന 7-9-1983 ഉച്ചക്ക് 12 മണിക്ക് അവസാനിപ്പിക്കുന്നതാണ്. ചെക്കുകൾ, തപാൽ ഉത്തരവുകൾ മുതലായവ ടെണ്ടർ ഫോറത്തിന്റെ വിലയായി സ്വീകരിക്കുകയോ ടെണ്ടർ ഫോറം വി.പി.പി. ആയി അയക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളപക്ഷം ടെണ്ടർ ഫോറത്തിന്റെ ഡ്യൂപ്ലിക്കേറ്റ് പ്രതി രണ്ടു രൂപ വിലക്ക് ലഭിക്കുന്നതാണ്.

സർവ്വേക്കല്ലുകളുടെ വിവരണം:—നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60 x 15 x 15 സെ. മീ. അളവിലുള്ള കല്ലുകൾ. ഓരോ കല്ലിന്റെയും മുകളിൽ നിന്നും മൂന്നിലൊന്നു ഭാഗം ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് മൊത്തം 12 സെ. മീ. നീളവും 7 സെ. മീ. വീതിയും ഉള്ള ഒരു തെങ്ങടയാളം ഒരു സെ. മീ. ആഴത്തിൽ കൊത്തിയിരിക്കണം. തെങ്ങടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളിൽ നിന്നും 7 സെന്റിമീറ്റർ താഴെ ആയിരിക്കണം. ഖണ്ഡത്തിന്റെയോ ബ്ലോക്കുകളുടെയോ മറ്റോ അതിരുകളിൽ

സ്ഥാപിക്കേണ്ടിവരുന്ന കല്ലുകളുടെ ഇൻഡന്റിൽ പ്രതിപാദിക്കുന്ന നിയമാനുസരണമുള്ള നിശ്ചിത അടയാളങ്ങളും കൂടി കൊത്തിയിരിക്കേണ്ടതാണ്.

ആവശ്യമുള്ള കല്ലുകളുടെ എണ്ണം 10,000 (പതിനായിരം)

ഓരോ ടെൻഡറുകാരനും 7-9-1983-ാം തീയതി ഉച്ചക്ക് ഒരു മണിക്ക് മുൻപായി 600 രൂപ നിരതദ്രവ്യം കെട്ടിവെച്ചതിനുള്ള രസീത് ടെൻഡറിനോടൊപ്പം സമർപ്പിക്കണം. നിരതദ്രവ്യം ബാങ്ക് ഡ്രാഫ്റ്റായോ ഗവൺമെന്റ് ട്രഷറി ചലാനായോ, ട്രഷറി സേവിംഗ്സ് ബാങ്ക് നിക്ഷേപമായോ നൽകാവുന്നതാണ്. ടെൻഡറിനോടൊപ്പം മൂന്നു രൂപ വിലയുള്ള മുദ്രപത്രത്തിൽ നിശ്ചിത ഫോറമനുസരിച്ച് തയ്യാറാക്കി സാക്ഷ്യപ്പെടുത്തിയ ഒരു കരാർ കൂടി ഉള്ളടക്കം ചെയ്തിരിക്കണം.

മേൽ വ്യവസ്ഥയനുസരിച്ചുള്ള നിരതദ്രവ്യമോ കരാറോ കൂടാതെ ലഭിക്കുന്ന ടെൻഡറുകൾ പരിഗണിക്കപ്പെടുന്നതല്ല.

ആവശ്യമെന്നു കാണുന്നതിൽ കൂടുതൽ വിവരങ്ങൾ താഴെ ഒപ്പിട്ടിട്ടുള്ളവരുടെ ആഫീസിൽ പ്രവൃത്തി ദിവസങ്ങളിൽ ആഫീസ് സമയങ്ങളിൽ അന്വേഷിച്ച് അറിയാവുന്നതാണ്.

പി. രാമദാസ്,
അസിസ്റ്റന്റ് ഡയറക്ടർ,

പാലക്കാട്. ലാന്റ് റിക്കാർഡ്സ് റിസർവ്വേ.

## Chittur Taluk

പരസ്യം

നമ്പർ 13152/82/ബി5. 1982 ഡിസംബർ 29.

ചിറ്റൂർ താലൂക്ക് കൊഴുവായൂർ I വില്ലേജിൽ കരിപ്പോട്, ചിലമ്പത്ത് വീട്ടിൽ താമസിച്ചിരുന്ന ആർ. ശക്തി 30-11-1976-ന് മരിച്ചു. ടിയാന്റെ ആശ്രിതർക്ക് ജോലി ലഭിക്കുന്നതിനു വേണ്ടി പരേതയുടെ അച്ഛൻ സി. എസ്. രാമതരകൻ സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | സി. എസ്. രാമതരകൻ | അച്ഛൻ | 69 |
| 2 | പാഞ്ചാലി തരകത്യാർ | അമ്മ | 50 |
| 3 | ആർ. വല്ലി | സഹോദരി | 35 |
| 4 | സേതു മാധവൻ | സഹോദരൻ | 32 |
| 5 | സ്വാമിനാഥൻ | ,, | 30 |
| 6 | സരോജിനി | സഹോദരി | 31 |
| 7 | രാധ | ,, | 28 |
| 8 | വേണു കൃഷ്ണൻ | സഹോദരൻ | 25 |
| 9 | ശരത രാജൻ | ,, | 24 |
| 10 | പ്രകാശ് | ,, | 23 |
| 11 | ഉഷാനന്ദിനി | സഹോദരി | 20 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
ചിറ്റൂർ. തഹശീൽദാർ.

## MALAPPURAM DISTRICT

## Ernad Taluk

പരസ്യം

(1)

Ref B2-11148/83. 1983 ജൂൺ 21.

ഏറനാട് താലൂക്കിൽ വാഴയൂർ-വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. കോഴിക്കളത്തിൽ കുറ്റിത്തൊടി വേലായുധൻ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ വാഴയൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതു പ്രകാരം സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | മാധവി | ഭാര്യ | 44 |
| 2 | ഗോപാലകൃഷ്ണൻ | മകൻ | 21 |
| 3 | ശശിധരൻ | ,, | 17 |
| 4 | സുശീല | മകൾ | 15 |
| 5 | സുധാകരൻ | മകൻ | 11 |
| 6 | പ്രസീത | മകൾ | 7 |

(2)

Ref. B2-10386/83. 1983 ജൂൺ 9.

ഏറനാട് താലൂക്കിൽ നിലമ്പൂർ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. O. K. ഉണ്ണിപ്പെരവൻ (പ്യൂൺ) എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ നിലമ്പൂർ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതു പ്രകാരം സർട്ടിഫിക്കറ്റ് നല്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ, തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | വെളുത്തകൊററി | അമ്മ | 82 |
| 2 | ലക്ഷ്മി | ഭാര്യ | 37 |
| 3 | മാധവി | മകൾ | 19 |

(3)

Ref. B2-5588/83. 1983 മേയ് 9.

ഏറനാട് താലൂക്കിൽ കിഴുപറമ്പ് വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. പി. മുഹമ്മദ് എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശസർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ കിഴുപറമ്പ് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം

ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കു ശേഷമോ തപാൽമാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. കുഞ്ഞുക്കുട്ടി | അച്ഛൻ | 65 |
| 2 | പാത്തുമ്മ | മാതാവ് | 60 |
| 3 | സുലൈക | മകൾ | 11 |
| 4 | സാഹിറ | ,, | 8 |
| 5 | സാജിത | ,, | 4 |

3, 4, 5 മൈനർമാരുടെ രക്ഷിതാവ് 1-ം നമ്പർകാരനായ കുഞ്ഞുക്കുട്ടി ആകുന്നു.

(4)

Ref. B2-9767/83. 1983 ജൂൺ 17.

ഏറനാട് താലൂക്കിൽ കുഴിമണ്ണ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. പി. കെ. കുട്ടികൃഷ്ണൻ നായർ (അദ്ധ്യാപകൻ) എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കററിനു അപേക്ഷിച്ചതിൻമേൽ കുഴിമണ്ണ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കററു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിതതീയതിക്കു ശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | K. M. ലക്ഷ്മിക്കുട്ടി അമ്മ | ഭാര്യ | 65 |
| 2 | K. M. രാമചന്ദ്രൻ നായർ | മകൻ | 45 |
| 3 | K. M. വിശ്വനാഥൻ നായർ | ,, | 32 |

(5)

Ref. B2-5591/83. 1983 ജൂൺ 22.

ഏറനാട് താലൂക്കിൽ ചെറുകാവ് വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. അമ്പലത്തിൽ ചെറിയമുഹമ്മത് എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കററിന് അപേക്ഷിച്ചതിൻമേൽ ചെറുകാവ് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തിയതിക്കു ശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ആമിന | ഭാര്യ | 55 |
| 2 | ഹലീമ | മകൾ | 30 |
| 2 | ആയിശ്ശക്കുട്ടി | ,, | 27 |
| 4 | സഉൗദ | ,, | 25 |
| 3 | സഫിയ | ,, | 23 |

(6)

Ref. B2-9118/83. 1983 മെയ് 17.

ഏറനാട് താലൂക്കിൽ മലപ്പുറം വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. ഇറയത്തൻ കുഞ്ഞഹമ്മത് മാസ്ററർ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കററിന് അപേക്ഷിച്ചതിൻമേൽ മലപ്പുറം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തിയതിക്കു ശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കിഴക്കെപള്ളിക്കൽ പാത്തുമ്മക്കുട്ടി | ഭാര്യ | 78 |
| 2 | ഇറയത്തൻ റുഖിയ | മകൾ | 50 |
| 3 | ,, മുഹമ്മദാലി | മകൻ | 48 |
| 4 | ,, മറിയുമ്മ | മകൾ | 36 |
| 5 | ,, അസ്സീന | മകന്റെ മകൾ | 6 |
| 6 | ,, അസ്സീസ് ബാബു | ,, | 7 മാസം |
| 7 | തയ്യാട്ടുചിറ സുഗ്റ | മകന്റെ ഭാര്യ | 26 |

5, 6 മൈനർമാരുടെ രക്ഷിതാവ് തയ്യാട്ടുചിറ സുഗ്റയാകുന്നു (7-ാം നമ്പർ).

ഏറനാട്. (ഒപ്പ്) തഹശീൽദാർ.

## Ponnani Taluk

പൊന്നാനി താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

റഫറൻസ് ബി12-7567/83. 1983 ജൂൺ 14.

പൊന്നാനി താലൂക്ക് തവന്നൂർ വില്ലേജിൽ തൃക്കണാപുരം അംശം മറവഞ്ചേരി ദേശത്ത് മേലെതിൽ കുട്ടികൃഷ്ണൻ എന്ന ആൾ മരണപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ അവകാശ സർട്ടിഫിക്കററിനുവേണ്ടി ടിയാന്റെ അമ്മ മേലെതിൽ കുഞ്ചി എന്ന അമ്മുഅമ്മ അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. പ്രസ്തുത ഹർജിയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികളെന്ന് ബോദ്ധ്യമായിരിക്കുന്നു. അവരെ മാത്രം ഉൾപ്പെടുത്തിക്കൊണ്ട് ഈ ആഫീസിൽ നിന്നും ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് 30 ദിവസത്തിനകം തഹശീൽദാർക്ക് നേരിട്ട് എഴുതി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും പരിഗണിക്കപ്പെടുന്നതല്ല

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മേലെതിൽ കുഞ്ചി എന്ന അമ്മുഅമ്മ | മാതാവ് | 74 |
| 2 | പി. വി. തങ്കം | ഭാര്യ | 42 |
| 3 | എം. രാജൻ | മകൻ | 19 |
| 4 | എം. മോഹനൻ | ,, | 17 |
| 5 | എം. ശശി | ,, | 13 |
| 6 | എം. പ്രദീപൻ | ,, | 11 |
| 7 | എം. പ്രീതി | മകൾ | 8 |

Sl. No. 4 മുതൽ 7 കൂടിയവരുടെ രക്ഷിതാവ് പെററമ്മയായ 2-ാം നമ്പർകാരിയാണ്.

(2)

റഫറൻസ് ബി12-7752/83. 1993 ജൂൺ 14.

പൊന്നാനി താലൂക്ക് തവനൂർ വില്ലേജിൽ കടകശ്ശേരി ദേശത്ത് മുച്ചിക്കുട്ടത്തിൽ ഇബ്രാഹിം

